**എം. കൃഷ്ണൻനായർ**



# സാഹിത്യവാരഫലം

## പി.റ്റി. ഉഷ ഓടുന്നു

മാനസികബിംബങ്ങൾ നിർമ്മിക്കാൻ കലാകാരനുള്ള കഴിവിനെയാണു ഭാവനയെന്നു പറയുന്നത്. ചിലർക്ക് ഏതെങ്കിലും വസ്തുവിനെ കാണുമ്പോഴാണു ബിംബകല്പനയ്ക്കു വൈദഗ്ദ്ധ്യമുണ്ടാവുക. മററു ചിലർക്കു വസ്തുദർശനമില്ലാതെതന്നെ ബിംബങ്ങൾക്കു രൂപം നല്കാൻ കഴിയും. ഈ ഭാവനാവ്യാപാരം നടക്കുമ്പോൾ ഇല്ലാത്ത വസ്തു ഉണ്ടെന്നു തോന്നും. വികാരങ്ങൾ അപ്പോൾ ഉത്തേജിപ്പിക്കപ്പെടും. കലാകാരൻെറ ശക്തിക്കു നിദർശനമായി ബിംബകല്പനയെ—ഭാവനയെ—അഭിജ്ഞന്മാർ ദർശിക്കുന്നു.

ഈ ഭാവന പല രീതിയിലാണ്. അരവിന്ദഘോഷിൻെറ The Future Poetry എന്ന ഗ്രന്ഥത്തിൽ നാലുവിധത്തിലുള്ള ഭാവനകളെക്കുറിച്ചു പറഞ്ഞിട്ടുണ്ട്. 1) വസ്തുനിഷ്ഠമായ ഭാവന. ജീവിതത്തിൻെറയും വസ്തുക്കളുടെയും ബാഹ്യാംശങ്ങളെ ഇതു സുശക്തമായി ദൃഷ്ടിഗതമാക്കുന്നു. 2) കർത്തൃനിഷ്ഠമായ ഭാവന. മാനസികവും വൈകാരികവുമായ അനുഭൂതികളെ ഇതു സുശക്തമായി ദൃഷ്ടിഗതമാക്കുന്നു. 3) കാവ്യാത്മകസങ്കല്പം. മനസ്സിൻെറ കല്പനകളെ ഇതു രൂപവത്കരിക്കുന്നു. 4) സൗന്ദര്യാത്മക ഭാവന. പദങ്ങളുടെ സൗന്ദര്യത്തിൽ ആഹ്ളാദിച്ചുകൊണ്ട് ബിംബങ്ങൾക്കുവേണ്ടി മാത്രമുള്ള ബിംബങ്ങൾ ഇതു സൃഷ്ടിക്കുന്നു. ആദ്യം പറഞ്ഞതിനു മാത്രം ഉദാഹരണം നല്കാം.

"കിഞ്ചനോന്നമിതമാം കഴുത്തോടും
ചഞ്ചലാക്ഷി പുടവീക്ഷണത്തോടും
തഞ്ചമായ്ക്കൃശപദങ്ങൾ വച്ചിതാ
സഞ്ചരിപ്പിതൊരു കോഴി മെല്ലവേ."

ഇവിടെ കോഴിയുടെ ബാഹ്യാംശങ്ങളെ മാത്രമേ കവി—വള്ളത്തോൾ—ആവിഷ്കരിക്കുന്നുള്ളു.

വേറൊരു ചിന്തകൻ ഭാവനയെ കേവലഭാവനയെന്നും (absolute imagination) ആപേക്ഷികഭാവനയെന്നും (relative imagination) രണ്ടായി വിഭജിച്ചിട്ടുണ്ട്. കഥാപാത്രങ്ങളുമായി താദാത്മ്യം പ്രാപിച്ച് അവരുടെ ഭാഷയിൽ സംസാരിക്കാൻ കഴിഞ്ഞാൽ അവിടെ കേവലഭാവനയുടെ വിലാസം കാണാം. ഷെയ്ക്സ്പിയറിൻെറ 'ഹാംലിററ്' എന്ന നാടകത്തിൽ ഹാംലിററ് രാജകുമാരൻ "Very like, very like, stayed it long?" എന്ന് ഹൊറെയ്ഷ്യോയുടെ "It would have much amazed you" എന്ന പ്രസ്താവന കേട്ടു ചോദിക്കുമ്പോൾ ഷെയ്ക്സ്പിയർ ഹാംലിററായി മാറുകയാണെന്ന് ആ ചിന്തകൻ പറയുന്നു. കീററ്സ്, ഷെല്ലി ഇവർക്ക് ആപേക്ഷികഭാവനയേയുള്ളു എന്നും അദ്ദേഹം എഴുതുന്നു. (എൻസൈക്ളോപീഡിയ ബ്രിട്ടാനിക്കയുടെ ഒരു പഴയ പ്രസാധനം വായിച്ച ഓർമ്മയിൽനിന്ന്)

ഭാവന ഏതുതരത്തിലുള്ളതായാലും അതിന് ഒരു പരിധിയുണ്ട്. ആ പരിധി ലംഘിക്കാൻ ഒരു കലാകാരനും കഴിയില്ല. സി.വി. രാമൻപിള്ളയുടെ ഭാവന ചരിത്രത്തോടു ബന്ധപ്പെട്ടതാണ്. ആ ചരിത്രപരമായ ഭാവനയ്ക്ക് അപ്പുറത്തായി അദ്ദേഹം പോയിട്ടുള്ളപ്പോഴെല്ലാം പരാജയപ്പെട്ടിട്ടുമുണ്ട്. ഒരുദാഹരണം 'പ്രേമാമൃതം' എന്ന ആഖ്യായികതന്നെ. തോമസ് ഹാർഡിക്ക് ആപേക്ഷികഭാവനയുണ്ടായിരുന്നു. നല്ല കവിയും നല്ല നോവലിസ്ററുമാകാൻ അദ്ദേഹത്തെ സഹായിച്ചത് ആ ഭാവനയായിരുന്നു. എന്നാൽ അദ്ദേഹം The Dynasts എന്ന ചരിത്രപരമായ മഹാനാടകമെഴുതിയപ്പോൾ ദാരുമയമായ കവിതയുടെ ഉദ്ഘോഷകനായിബ്ഭവിച്ചു. [നമ്മുടെ നാലപ്പാട്ടു നാരായണമേനോൻെറ കൃതികൾ നോക്കുക. ഭാവനാദരിദ്രനായിരുന്നു അദ്ദേഹം. 'തർജ്ജമഭാവന' എന്നൊന്നുണ്ടെങ്കിൽ അതിലായിരുന്നു അദ്ദേഹത്തിൻെറ വ്യാപാരം. യൂഗോയുടെ നോവൽ തർജ്ജമചെയ്തു. വൈൽഡിൻെറ നാടകം തർജ്ജമചെയ്തു. ഹാവ്ലോക് എലിസിൻെറ വിശ്രുതമായ സെക്സിൻെറ മനഃശാസ്ത്രം 'രതിസാമ്രാജ്യ'മാക്കി മാററി. 'പൗരസ്ത്യദീപം' തർജ്ജമയാണ്. അതിനാൽ സ്വാഭാവികമായും 'കണ്ണുനീർത്തുള്ളി'ക്ക് 'ഇൻമെമോറിയ'ത്തെ ആശ്രയിക്കേണ്ടി വന്നു. . ഇത്രയും ആനുഷംഗികമായി]

ഇന്ത്യയിലെ ദിനപത്രങ്ങളും ജേണലുകളും പൊക്കിവച്ചിരിക്കുന്ന അമിതാവ് ഘോഷിന് യാത്രികഭാവനയേയുള്ളു. (traveller's imagination) അദ്ദേഹത്തിൻെറ 'The Circle of Reason' എന്ന ആദ്യത്തെ നോവലിൽ ആലു എന്ന

**യേശുദാസനെപ്പോലെ പാടാൻ, ചങ്ങമ്പുഴയെപ്പോലെ കവിതയെഴുതാൻ, രവിവർമ്മയെപ്പോലെ ചിത്രം വരയ്ക്കാൻ പ്രകൃതിയുടെ അനുഗ്രഹം വേണം. പാട്ടുകേൾക്കുമ്പോൾ, കവിത വായിക്കുമ്പോൾ, ചിത്രം കാണുമ്പോൾ നിസ്സാരമെന്നു തോന്നും. ആ പ്രക്രിയകൾ ഒന്നനുകരിച്ചു നോക്കൂ. അരയന്നത്തെപ്പോലെ കാക്ക പറക്കാൻ ശ്രമിച്ചതിനു സദൃശമാകും ആ യത്നം.**



അമിതാവ് ഘോഷ്

കഥാപാത്രം ഒരു പൊലിസുകാരനോടുകൂടി സഹാറാമരുഭൂമിയിലേക്കു പോകുന്നു. ഘോഷി ന്റെ രണ്ടാമത്തെ നോവലായ 'The Shadow Lines' ഞാൻ വായിച്ചിട്ടില്ല. ഈ വർഷം പ്രസാധനം ചെയ്ത '*In An Antique Land*' എന്ന നോവലിൽ നോവലിസ്റ്റിന്റെ ഭാവനയല്ല, യാത്രക്കാരന്റെ ഭാവനയാണുള്ളത്. ഇതിൽ ഘോഷ്തന്നെയാണ് ഒരു കഥാപാത്രം. അലക്സാണ്ട്രിയയ്ക്കു അടുത്തു ഗവേഷണത്തിൽ വിലയംകൊണ്ട് ആ കഥാപാത്രം കഴിയുന്നു. പന്ത്രണ്ടാം ശതാബ്ദത്തിൽ മംഗലാപുരത്തു വന്നു പതിനേഴുകൊല്ലം താമസിച്ച ഒരു ജൂത വ്യാപാരിയുടെയും അയാളുടെ ബൊമ്മ എന്ന അടിമയുടെയും ജീവിതം രേഖകൾ കണ്ടുപിടിച്ച് സ്പഷ്ടമാക്കാനുള്ള യത്നമാണ് ഘോഷിന്റേത്. ജൂതവ്യാപാരി നായർസ്ത്രീയെയാണ് വിവാഹം കഴിച്ചത്. ഈ ഗവേഷണത്തിന്റെയും വിരസമായ ചരിത്രസംഭവങ്ങളുടെയും വർണ്ണനമാണ് ഇപ്പുസ്തകത്തിൽ. ഓരോ പുറത്തും യാത്രികഭാവനയല്ലാതെ വേറൊന്നുമില്ല. ഡറലിന്റെയും ഹെൻട്രി മില്ലറുടെയും യാത്രാവിവരണങ്ങൾ ഞാൻ വായിച്ചിട്ടുണ്ട്. അവ കൈയിലെടുത്താൽ നമ്മൾ താഴെ വയ്ക്കില്ല. ഘോഷിന്റെ യാത്രാവിവരണങ്ങൾ ശുഷ്കങ്ങളാണ്. ഏതു നല്ല നോവലിസ്റ്റിനും ഇംഗ്ലീഷിൽ subtlety എന്ന ഗുണം കാണും. ഘോഷിന് അത് ഇല്ലേയില്ല. ഭാവനയില്ലാത്ത നോവലിസ്റ്റുകൾക്ക് ഉപായകൗശലശക്തിയെങ്കിലും ഉണ്ടായിരിക്കും (inventive, power). ഘോഷ് എന്ന നോവലിസ്റ്റിന് അതുമില്ല. ഇസ്ലാം മതത്തിന്റെ സവിശേഷത കാണിക്കാൻ കൂടക്കൂടെ ലിംഗാഗ്രചർമ്മഛേദനത്തെക്കുറിച്ചു പറയുന്നു. ഹിന്ദുമതത്തിന്റെ സവിശേഷത കാണിക്കാൻ പശുപൂജയെക്കുറിച്ചു ഇടവിടാതെ പറയുന്നു. ഈ ഉദീരണങ്ങൾ രണ്ടു സംസ്കാരങ്ങളുടെയും ആന്തരസത്തയിലേക്കു വായനക്കാരെ കൊണ്ടുചെല്ലുമെന്നു നോവലിസ്റ്റ് ധരിച്ചുവച്ചിരിക്കുന്നു. എന്റെ വീട്ടിന്റെ മുൻപിലുള്ള റോഡിലൂടെ എന്നും കാലത്ത് ഒരു ചെറുപ്പക്കാരി ആരോഗ്യം വർദ്ധിപ്പിക്കാനായി ഓടുന്നുണ്ട്. ഓടുന്നു എന്ന ഒററക്കാര്യംകൊണ്ട് അവർ ഒളിമ്പിക്സിൽ പങ്കുകൊണ്ട പി.റ്റി. ഉഷയാകുമോ? അമിതാവ് ഘോഷ് നോവലെന്ന പേരിൽ ഒരു പുസ്തകമെഴുതിയതുകൊണ്ടും ഇൻഡ്യയിലെ പത്രങ്ങൾ അതിനെ വാഴ്ത്തിയതുകൊണ്ടും അദ്ദേഹം മാർകേസ് ആകുമോ?



ഒരു ജൂതഫലിതം:- ഒരു സംശയവാദിയും ഒരു ജൂതപുരോഹിതനും ഈശ്വരന്റെ അസ്തിത്വത്തെക്കുറിച്ചു വാദപ്രതിവാദം നടത്തുകയായിരുന്നു. സംശയവാദി പറഞ്ഞു:- "നിങ്ങളുടെ അറിവിലേക്കായി ഞാൻ പറയാം. മഹാനായ ദാർശനികൻ സ്പിനോസ എഴുതി മനുഷ്യൻ മൃഗത്തെക്കാൾ ഒട്ടും ഉയർന്നവനല്ലെന്ന്; അവന് അതേ സ്വഭാവമാണുള്ളതെന്ന്." പുരോഹിതൻ തലകുലുക്കിയിട്ടു പറഞ്ഞു: "എനിക്കോർമ്മയുണ്ട് ആ പ്രസ്താവം. പക്ഷേ എന്തുകൊണ്ട് മൃഗങ്ങളിൽനിന്ന് ഒരു സ്പിനോസ ഉണ്ടായില്ല എന്നതിനു നിങ്ങൾ സമാധാനം നല്കു."

## പാലാ നാരായണൻനായർ

പാറക്കെട്ടുകൾക്കിടയിൽ ചേതോഹരമായ പുഷ്പം വിടർന്നുനില്ക്കുന്നതുപോലെ, കർദ്ദമതലത്തിൽ ചിത്രശലഭമിരുന്നു ചിറകുകൾ ചലിപ്പിക്കുന്നതുപോലെ രോഗവൈവശ്യത്തിൽനിന്നു കവിതയുടെ പുഷ്പം വിടരുന്നു; ദയനീയതയിൽ നിന്ന് കവിതയുടെ ചിത്രശലഭം പ്രത്യക്ഷമാകുന്നു. ഞാൻ ലക്ഷ്യമാക്കുന്നത് അനുഗൃഹീതനായ കവി ശ്രീ. പാലാ നാരായണൻനായർ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ 'ശാന്തി വൈഖരി' എന്ന കാവ്യത്തെയാണ്. യഥാർത്ഥമാണ് അതിലെ രോഗവർണ്ണന. അതു വായിച്ചു നമ്മുടെ കണ്ണുകൾ നിറയുമ്പോൾ അത് ലൗകിക ശോകമാണെന്നു നമ്മൾ അറിയുന്നു. അതിൽ നമ്മൾ വിലയംകൊണ്ടിരിക്കെ കവി തന്നെയും വൃദ്ധനായ ഒരു മാകന്ദവൃക്ഷത്തെയും ഒരേ രീതിയിൽ കണ്ടുകൊണ്ട് പാടുന്നു:-

"വൃദ്ധത നിന്നെയും ബാധിച്ചുവെങ്കിലും
വൃശ്ചികമെത്തിയാലൂർമികൾ മാതിരി
മഞ്ഞദലങ്ങൾ പൊഴിച്ചു തുരുതുരെ
കുഞ്ഞിത്തളിരു മകുടമായ് ചൂടിയും
മഞ്ജരിപ്പൂത്തിരി കത്തിച്ചു സൗരഭം
മഞ്ഞിൽ പൊതിഞ്ഞും മധുസ്യന്ദമാകയാൽ
തേനീച്ചയാർക്കുന്നു വണ്ടുകൾ മൂളുന്നു
ഗാനത്തിനെത്തുന്നു കോകിലവന്ദികൾ!
എന്തൊരു രാജസപ്രൗഢിയാണെൻ ഗൃഹ-
ബന്ധു നീയാശ്രിതവത്സലൻ ചൂതമേ!
ഞാനിന്നസൂയാലുവാണു, നീ നേടുന്നു
മാന—പ്രതിച്ഛായ—ദീനനായ് നിൻ
സഖി."

ഈ വരികൾ ഉളവാക്കുന്ന മിഴിനീരു ലൗകിക ശോകത്തിന്റേതല്ല; രസാനുഭൂതിയുടേതാണ്. കവി പറയുന്നതുപോലെ മസ്തിഷ്കത്തിന്റെ ഒരു ഭാഗത്തിനു മരവിപ്പ് ഉണ്ടായെങ്കിലും അദ്ദേഹത്തിന്റെ കാവ്യസരസ്വതി ഇപ്പോഴും ഹൃദ്യമായ വീണാവാദനം നിർവഹിക്കുന്നുവെന്ന് നമ്മൾ ഗ്രഹിക്കുന്നു. അതു കേട്ടുകൊണ്ടിരിക്കെത്തന്നെ നമ്മൾ ഭൂതകാലത്തിന്റെ പാവനതയും വർത്തമാനകാലത്തിന്റെ മാലിന്യവും കാണുന്നു. ആ മാലിന്യം കവിയെ ധർമ്മരോഷത്തിലേക്കു കൊണ്ടുചെല്ലുന്നു. കവിയാകുന്ന ഋഷിവര്യൻ യോഗദണ്ഡ് എടുത്ത് മലിനമനസ്കരുടെ മൂർദ്ധാവിൽ അടിക്കുന്നു. ലക്ഷ്യവേധിയാണ് ആ അടി. കണ്ടാലും:-

"മുററത്തു പണ്ടു ഞാൻ നട്ട തൈമാവിന്റെ
മൂട്ടിൽ പടിഞ്ഞിരുന്നോർത്തേൻ കവിതയെ
പർണശാലയ്ക്കകെത്താദി കവീന്ദ്രനെൻ-
കർണത്തിൽ വന്നു മൊഴിഞ്ഞതാം വൈഖരി
നിങ്ങൾക്കുവേണ്ടിപ്പകർത്തുന്നു ശിഷ്യരേ,
വിങ്ങും കരളിന്റെ രോഷവിസ്ഫോടനം
(ഹന്ത! നിഷാദ, നീ കൊല്ലാനെടുത്തൊരീ-
യമ്പുനിൻവംശവിച്ഛേദത്തിനായ് വരും)
ആയുധമെല്ലാമുപേക്ഷിച്ചു മൃൺമയ-
കായം മറന്നു തപോധനനായ ഞാൻ,
ഭ്രാന്തമീലോകത്തിനൗഷധമാക്കുന്നു
ശാന്തിമന്ത്രങ്ങളെ—സംജീവനികളെ."

ധാർമ്മികശക്തിയും ചലനാത്മകശക്തിയും

**എന്റെ വീട്ടിന്റെ മുൻപിലുള്ള റോഡിലൂടെ എന്നും കാലത്ത് ഒരു ചെറുപ്പക്കാരി ആരോഗ്യം വർദ്ധിപ്പിക്കാനായി ഓടുന്നുണ്ട്. ഓടുന്നു എന്ന ഒററക്കാര്യം കൊണ്ട് അവർ ഒളിമ്പിക്സിൽ പങ്കുകൊണ്ട പി.റ്റി. ഉഷയാകുമോ? അമിതാവ്ഘോഷ് നോവലെന്നപേരിൽ ഒരു പുസ്തകമെഴുതിയതുകൊണ്ടും ഇൻഡ്യയിലെ പത്രങ്ങൾ അതിനെ വാഴ്ത്തിയതുകൊണ്ടും അദ്ദേഹം മാർകേസ് ആകുമോ?**

ത്തിണങ്ങിയ കവിതയാണ് പാലാ നാരായണൻ നായരുടേത്. വെറുതെയല്ല പാലായുടെ കവിതകൾ വായിക്കുമ്പോൾ ഞാൻ തേജസ്സാർജ്ജിക്കുന്നു വെന്ന് എ. ബാലകൃഷ്ണപിള്ള പറഞ്ഞത്.

★ ★ ★

'എ റ്റെയ്ൽ ഒഫ് റ്റൂ സിറ്റീസ്' എന്ന സിനിമാപ്പരസ്യം കണ്ടുയുടനെ "വ്യാകരണത്തെ റ്റല്ലേ, റ്റൂ റ്റെയ്ൽസ് ഒഫ് റ്റൂ സിറ്റീസ് എന്നല്ലേ വേണ്ടത്" എന്നു ചോദിച്ച ഒരാളിനെക്കുറിച്ചു പലരും കേട്ടുകാണും. ഈ നേരമ്പോക്കു പ്രശസ്തനായ കഥാകാരൻ ശ്രീ. എൻ.മോഹന ന്റെ സൃഷ്ടിയാകാം; പ്രശസ്തനായ അഭി നേതാവ് അടൂർഭാസിയുടെ സൃഷ്ടിയുമാകാം. ഇതിനോട് അടുത്ത വേറൊരു ജൂതഫലിതം:- അച്ഛൻ നാടകം കാണാനെത്തി. മകൻ നാടകശാലയുടെ മാനേജർ. അവിടെക്കണ്ട പരസ്യം ഇങ്ങനെ:- "ഇന്നുരാത്രി മാത്രം. ഹാംലിറ്റ് അല്ലെങ്കിൽ ഡെൻമാർക്കിലെ രാജ കുമാരൻ" ഇതുകണ്ടുയുടനെ അച്ഛൻ മകനോടു ചോദിച്ചു:- "മോനേ, നീ എന്തുമാതിരി മാനേ ജറാണ്? നാടകം തുടങ്ങുന്ന ഈ ദിവസം തന്നെ നിനക്കു നിശ്ചയമില്ലല്ലോ ഏതു നാടകമാണ് കളിക്കുന്നതെന്ന്."

## വെറും വിവരണം

ചിലവീടുകളിൽ കൊച്ചുകുട്ടികൾ മൂപ്പെത്തിയവരെപ്പോലെ സംസാരിക്കും. അതു കേൾക്കുന്ന പ്രായംകൂടിയവർക്കു വെറുപ്പും അറപ്പും ഉണ്ടാകും. 'ചെറുക്കന് അല്ലെങ്കിൽ പെണ്ണിന് എന്തൊരു മൂപ്പ്. വളർത്തിവച്ചിരിക്കുന്നതുക ണ്ടില്ലേ?' എന്ന് അവർ മറ്റുള്ളവരോടു പറയുകയും ചെയ്യും. ചില അച്ഛനമ്മമാർ കൊച്ചുമക്കളോടു വാത്സല്യം കാണിക്കുന്നത് വീട്ടിലെ റ്റെലിഫോൺ എടുപ്പിച്ചാണ്. ഒരിക്കൽ സർവകലാശാലയിലെ ഒരു പ്രഫെസറോടു സംസാരിക്കാനായി ഞാൻ അദ്ദേഹത്തെ വിളിച്ചു. ഫോണെടുത്തത് അദ്ദേ ഹത്തിന്റെ കൊച്ചുമകൻ. പ്രഫെസറും ഞാനും സഹപ്രവർത്തകരായിരുന്നില്ലെങ്കിലും എനിക്ക് അദ്ദേഹത്തിന്റെ ശബ്ദം നല്ലപോലെ അറിയാം. ആ ശബ്ദം—വേറെ ആരോടോ അദ്ദേഹം ഉറക്കെസ്സംസാരിക്കുന്നതിന്റെ ശബ്ദം—ഞാൻ കേട്ടു. എങ്കിലും മകൻ പറഞ്ഞു:- "അച്ഛനി വിടെയില്ല." കുറച്ചുകഴിഞ്ഞു ഞാൻ വീണ്ടും വിളിച്ചു. അപ്പോഴും പ്രഫെസറുടെ ശബ്ദം കേട്ടു. മകൻ ദേഷ്യത്തിൽ പറഞ്ഞു:- "അച്ഛൻ ഇവിടെയില്ലെന്നു പറഞ്ഞില്ലേടാ" ആരെങ്കിലും വിളിച്ചാൽ 'ഞാൻ ഇവിടെയില്ല എന്നു പറ ഞ്ഞേക്ക്' എന്ന് അച്ഛൻ മകനോടു പറഞ്ഞി രിക്കാം. എന്റെ ജീവിതത്തിൽ ആരും—അമ്മപോലും—'എടാ' എന്ന് എന്നെ വിളിച്ചിട്ടില്ല. എങ്കിലും സത്യസന്ധനായ ഒരച്ഛന്റെ സത്യ സന്ധനായ മകൻ എന്നെ 'എടാ' എന്നുവിളിച്ചു. കുട്ടികൾ അവരുടെ പ്രായത്തിന് യോജിച്ചമട്ടിൽ പെരുമാറിയില്ലെങ്കിൽ സംസാരിച്ചില്ലെങ്കിൽ പ്രായംകൂടിയവർക്ക് അറപ്പും വെറുപ്പും ഉണ്ടാ കുന്നതിൽതെറ്റില്ല.

ചിലപ്പോൾ പ്രായംകൂടിയവർ കുഞ്ഞുങ്ങളെ പ്പോലെ സംസാരിക്കും, ചേഷ്ടകൾ കാണിക്കും, പെരുമാറും. അപ്പോഴും നമുക്കു മുകളിൽപ്പറഞ്ഞ വികാരങ്ങൾ ജനിക്കും. കൊച്ചുകുട്ടി വീട്ടുമുറ്റത്തെ ചെളികുഴച്ചുരുട്ടി ചിരട്ടയ്ക്കകത്താക്കി തിരിച്ചുതട്ടി അപ്പമുണ്ടാക്കും. അവന് ആഹ്ളാദം. പ്രായമാ യവർക്ക് ആ ചെളിയിൽ കാൽവിരൽകൊണ്ടു ഒന്നു തൊടാൻപോലും കഴിയില്ല. വല്ല കിഴവനും ചെളികൊണ്ടു ചിരട്ടയപ്പമുണ്ടാക്കിക്കളിക്കുന്നത് കാണാൻ നമ്മൾക്കിടവന്നാലോ? എന്താവും നമ്മുടെ വികാരവും വിചാരവും? അതറിയണ മെങ്കിൽ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ശ്രീ. എം.സുധാകരൻ എഴുതിയ 'സ്നേഹത്തിന്റെ കളിത്തട്ടുകൾ' എന്ന ബാലിശമായ കഥവായിച്ചാൽ മതി. മധ്യവയസ്കനായ ഒരു രോഗി മരിക്കാൻ കിടക്കുന്നു. അയാളിൽ നിന്നു പുറപ്പെടുന്നനാറ്റം ആർക്കും സഹിക്കാനാവില്ല. 'ഒന്നുചത്തെങ്കിൽ' എന്നു ഓരോ വ്യക്തിക്കും ആഗ്രഹം. ഒടുവിൽ അയാളങ്ങു ചത്തു. എല്ലാവർക്കും ഉള്ളിൽ ആഹ്ളാദം. സ്ക്കൂൾക്കുട്ടി എഴുതുന്ന ഒരുവിവ രണം. കഥയേയല്ല ഇത്. ലോകമുണ്ടായ നാൾമുതൽ—അക്ഷരവിദ്യ മനുഷ്യന് കൈവന്ന നാൾമുതൽ—അവൻ പറയുന്ന ഒരു സംഭവം. പിന്നെയും പിന്നെയും ഇതു പകർത്തിവച്ച് മനുഷ്യരെ ഈ കഥാകാരന്മാർ ഇങ്ങനെ ക്ലേശിപ്പിക്കുന്നതെന്തിന്? ഒരുത്തൻ ആറുകാലി യായിമാറിയതിന്റെ അവിശ്വസനീയമായ കഥ കാഫ്ക പറയുമ്പോൾ അതു വിശ്വസനീയമാ യിഅനുഭവിക്കുന്നു. സുധാകരൻ ഒരുത്തൻ മരിക്കു ന്നതിന്റെ വിശ്വസനീയമായ കഥ പറയുമ്പോൾ അത് അവിശ്വസനീയമായിമാറുന്നു.

★ ★ ★ ★

ജൂതഫലിതം:- അധ്യാപിക:- കുഞ്ഞുങ്ങളേ നിങ്ങളുടെ വീട്ടിൽ ഈ ആഴ്ച വല്ല സംഭവവു മുണ്ടായെങ്കിൽ പറയു.

കുട്ടി:- എന്റെ അച്ഛൻ ഒരു വെടിയുണ്ട മാത്രമുള്ള തോക്കുമായി കാട്ടിൽപ്പോയി. കാട്ടു താറാവിനെ കണ്ടപ്പോൾ അച്ഛൻ അതിന്റെ തലയിലും കാലിലും വെടിവച്ചു.

അധ്യാപിക:- ഒരു വെടിയുണ്ടകൊണ്ട് അതെ ങ്ങനെ സാധിച്ചു?

കുട്ടി:- താറാവ് അതിന്റെ കാലുകൊണ്ട് തലചൊറിയുകയായിരുന്നിരിക്കണം.

## ചോദ്യം, ഉത്തരം

"മുണ്ടശ്ശേരിമാഷാണ് കുമാരനാശാനെ ബഹുജനത്തിന്റെ മുൻപിൽ കൊണ്ടുവന്നതെന്നു പറയുന്നതിൽ സത്യം വല്ലതുമുണ്ടോ മാഷേ"

"ഏതു മഹാനായകവിക്കും അവഗണനയുടെ കാലമുണ്ട്. കുമാരനാശാൻ ആ കാലത്തിൽ പെട്ടിരുന്നപ്പോൾ മുണ്ടശ്ശേരി ആശാനെക്കുറിച്ചു പ്രസംഗിക്കുകയും എഴുതുകയും ചെയ്തു. പ്രഭാ ഷണത്തിന്റെ വാഗ്മിതയും രചനയുടെ ശക്തി യുംകൊണ്ട് കേരളീയർ മറന്നുകിടന്ന മഹാകവി വീണ്ടും അവരുടെ മനസ്സിന്റെ ദർപ്പണത്തിൽ പ്രതിഫലിച്ചു. മുണ്ടശ്ശേരി അതുചെയ്തില്ലെങ്കിലും ആശാന്റെ ആ അവഗണനയുടെ കാലം മാറുമായിരുന്നു."

"യേശുദാസനെക്കുറിച്ച് എന്തുപറയുന്നു നി ങ്ങൾ?"



നബോക്കോഫ്

ധാർമ്മികശക്തിയും ചലനാത്മകശക്തിയും ഒത്തിണങ്ങിയ കവിതയാണ് പാലാ നാരായണൻ നായരുടേത്. വെറുതെയല്ല പാലായുടെ കവിത വായിക്കുമ്പോൾ, ഞാൻ തേജസ്സാർജ്ജിക്കുന്നുവെന്ന് എ. ബാലകൃഷ്ണപിള്ള പറഞ്ഞത്.



അരവിന്ദഘോഷ്

''പലപ്പോഴും പറഞ്ഞിട്ടുണ്ടല്ലോ. ഇനി സാഫോ വേറൊരാളെക്കുറിച്ചുപറഞ്ഞത് എഴുതാം. അതു യേശുദാസനുചേരും. സ്പന്ദിക്കുന്ന വിപഞ്ചികയെക്കാൾ മധുരനാദമുള്ള ഗായകൻ; സ്വർണ്ണത്തെക്കാൾ സ്വർണ്ണമയമായ നാദം.''

''പേടി ഏറ്റവും പേടിപ്പിക്കുന്നത് ആകുന്നതെപ്പോൾ?''

''സന്മാർഗ്ഗനിരതനല്ലാത്ത അച്ഛൻ മകനെ പേടിക്കുമ്പോൾ. അതു അല്പമെങ്കിലും മനുഷ്യത്വമുള്ള അച്ഛന്റെ കഥ. മകനെയും പേടിക്കാത്ത ആഭാസന്മാരായ അച്ഛന്മാരുണ്ട്.''

''മന്ത്രിമാർ, രാഷ്ട്രീയക്കാർ, വലിയ ഉദ്യോഗസ്ഥന്മാർ ഇവരുടെ സമാനസ്വഭാവമെന്ത്?''

''മൂന്നുകൂട്ടരും 'നാളെ' എന്ന ദിനമുണ്ടെന്നു വിചാരിക്കുന്നില്ല''

''ഞാൻ ഗുമസ്തനാണ്. എന്റെ ആപ്പീസിൽ ഇന്നലെ ഒരു സുന്ദരി സ്ഥലംമാറി വന്നു. ഇനിയെന്താകും ഞങ്ങളുടെ സ്ഥിതി?''

''കാമുകന്മാർ കുമിളുകൾ പോലെ പൊടിച്ചുയരും. കുമിള് വിഷമായതുകൊണ്ട് അവൾ അതിനെ നോക്കുകയേയില്ല. നോക്കാതെയാവുമ്പോൾ കുമിളുകൾ സ്വാഭാവികമരണം പ്രാപിക്കും 24 മണിക്കൂർ കൊണ്ട്.''

'''എണ്ണതീർന്നു വിളക്കിൽപ്പിടയുമ-
സ്വർണ്ണദീപം ക്ഷണത്തിൽ
പൊലിഞ്ഞുപോം' പിന്നെ എന്തുചെയ്യണം?''

''കൂടക്കൂടെ എണ്ണഒഴിച്ചുകൊണ്ടിരിക്കൂ. ദീപം പൊലിയുകയില്ല.''

''മഴപെയ്തു വെള്ളപ്പൊക്കമുണ്ടാകുമ്പോൾ നദിയുടെ അരികിൽ താമസിക്കുന്ന ഞാൻ പേടിക്കുന്നു. എന്തുചെയ്യണം?''

''മാറിത്താമസിക്കണം. പിന്നെ നമുക്കു നിയന്ത്രിക്കാവുന്ന കാര്യങ്ങളുണ്ട്. നിയന്ത്രിക്കാൻ വയ്യാത്തവയുമുണ്ട്. രണ്ടാമതു പറഞ്ഞതിനെ വിചാരിച്ചു വിഷമിക്കുന്നതിൽ അർത്ഥമില്ല. വരുന്നതുവരട്ടെ എന്നുകരുതി സ്വസ്ഥതയോടെ ഇരിക്കൂ. മരിച്ചാൽ മരിക്കട്ടെ. ഞാൻ ആ ചിന്താഗതിക്കാരനാണ്. മഴ തകർത്തുപെയ്തപ്പോൾ എന്റെ വീട്ടിന്റെ വാതിൽവരെ വെള്ളം കയറി. വീട്ടുകാർ മാറാൻ ഉപദേശിച്ചു. ഞാൻ മാറിപ്പോകുകയില്ലെന്നും തീരുമാനിച്ചു. കൂടുതലായി വെള്ളമുയർന്നില്ല. എനിക്ക് അസ്വസ്ഥത ഉണ്ടായതുമില്ല.''

## കാണ്ടാമൃഗത്തിനെ കണ്ടോ?

ഞാൻ പണ്ടു താമസിച്ചിരുന്ന വീട്ടിനടുത്ത് ഒരു വൃദ്ധൻ പാർത്തിരുന്നു. അയാൾക്കു സ്ത്രീകളിൽ അമിതമായ തൽപരത്വം. സ്ത്രീയുടെ പ്രായം കുറയുന്തോറും ആ താൽപര്യം കൂടുകയും ചെയ്യും. നാബോക്കോഫിന്റെ ലോലീററയുടെ പ്രായമാണ് പെൺകുട്ടിക്കെങ്കിൽ വൃദ്ധൻ അവളെ കണ്ട മാത്രയിൽ ഇളകിമറിയും. പന്ത്രണ്ടു വയസ്സുള്ള ഒരു സുന്ദരിപ്പെൺകുട്ടി മൃഗശാല കണ്ടിട്ട് തിരിച്ചുവന്നപ്പോൾ അയാളുടെ വീട്ടുനടയിൽ ആരോടോ സംസാരിച്ചുകൊണ്ടു നിന്നു. അവളെ കണ്ട വൃദ്ധൻ അരക്കെട്ടിൽ തൊടുത്തിവച്ച തോർത്തു മാത്രമായി ഇറങ്ങിവന്നു. ചോദ്യങ്ങളോടു ചോദ്യങ്ങൾ തന്നെ.

''മൃഗശാലയിൽപ്പോയോ?''

''പോയി.''

''പോയപ്പോൾ എന്തെല്ലാം കണ്ടു?''

''പല മൃഗങ്ങളെയും കണ്ടു.''

''കാണ്ടാമൃഗത്തിനെ കണ്ടോ?''

''കണ്ടു.''

''കാണ്ടാമൃഗത്തിന്റെ എന്തു കണ്ടു?''

മൃഗശാലയിൽ പോയിട്ടുള്ളവർക്കറിയാം കാണ്ടാമൃഗം തികഞ്ഞ മര്യാദകേടോടുകൂടി നില്ക്കുമെന്ന്. കിഴവന്റെ ചോദ്യം ആ നില്പിനെ ഉദ്ദേശിച്ചായിരുന്നു. പെൺകുട്ടി അരുണിമയാർന്ന കവിളുകളോടുകൂടി അവിടം വിട്ടു നടന്നുപോയി. വൃദ്ധന്റെ ചോദ്യം കേട്ടതായി അവൾ ഭാവിച്ചില്ല. സവിശേഷതയാർന്ന എന്തും ആളുകളുടെ ശ്രദ്ധയിൽപെടും. വൃദ്ധന്റെ ശ്രദ്ധയിൽ അതു വീണു. പെൺകുട്ടിയും അതു ശ്രദ്ധിച്ചു എന്നതിനു തെളിവ് അവളുടെ കപോലരാഗമായിരുന്നു.

സവിശേഷമായതേ നമ്മുടെ ശ്രദ്ധയിൽ വരൂ. മൃഗശാലയിലെ കുരങ്ങുകളെയും പക്ഷികളെയും എല്ലാവരും മറന്നുപോകും. കാണ്ടാമൃഗത്തിനെ മറക്കില്ല. മൃഗശാലയുടെ വർണ്ണനമെഴുതാൻ ആരോടെങ്കിലും പറഞ്ഞാൽ അയാൾ ഊന്നൽ നല്കുന്നത് കാണ്ടാമൃഗത്തിനായിരിക്കും; പക്ഷികൾക്കും കുരങ്ങുകൾക്കുമല്ല. ചിത്രകാരനോടു ചിത്രം വരയ്ക്കാൻ പറഞ്ഞാൽ കാണ്ടാമൃഗത്തിനായിരിക്കും പ്രാധാന്യം. സാഹിത്യത്തെസ്സംബന്ധിച്ചും ഇതു ശരിയാണ്. പ്രാധാന്യമില്ലാത്തത്, എപ്പോഴും സംഭവിക്കുന്നത് താൽപര്യമുളവാക്കില്ല. അതിനാൽ കവി, കഥാകാരൻ ഇവർ ശ്രദ്ധാർഹമായതിനെയാണ് ആവിഷ്കരിക്കേണ്ടത്. അതിനുള്ള യത്നമില്ല ശ്രീ.ഹമീദ് മണ്ണിശ്ശേരി ദേശാഭിമാനി വാരികയിൽ എഴുതിയ 'മാധവി അമ്മ മകൻ മാധവൻ നായർ' എന്ന ചെറുകഥയിൽ. കോടതിക്കെയ്സിൽ മാത്രം തൽപരൻ മാധവൻ നായർ. മകൾ ഒരുത്തനോടുകൂടി ഓടിപ്പോയിട്ടും അയാൾക്കു കെയ്സിലേ കൗതുകമുള്ളൂ. കെയ്സ് ജയിക്കുന്നു. അയാൾ അടുത്ത ദിവസം റെയിൽപ്പാളത്തിനടുത്തു മരിച്ചു കിടക്കുന്നു. പ്രതിയോഗി കൊന്നതാവാം. സവിശേഷശ്രദ്ധയ്ക്കു കളമൊരുക്കുന്നതോ വിസ്മയാംശംകൊണ്ടു ചലനം കൊള്ളിക്കുന്നതോ ആയ ഒന്നും ഇക്കഥയിൽ ഇല്ല. തിരുവനന്തപുരത്തെ ചാലക്കമ്പോളത്തിലൂടെ ഞാൻ പലതവണ നടന്നിട്ടുണ്ട്. കടകൾ തന്നെ കണ്ണിൽപ്പെട്ടില്ല. ഒരുദിവസം ഒരു കടയിൽ അതിസുന്ദരമായ ഒരു ബുദ്ധപ്രതിമ ഞാൻ കണ്ടു. ഞാൻ പെട്ടെന്നു നിന്നു. അതിന്റെ മുൻപിൽനിന്നു പോകാൻ തോന്നിയില്ല. ഇതുപോലെ striking ആയി സാഹിത്യസൃഷ്ടിയിൽ എന്തെങ്കിലും വേണം. ചാലക്കമ്പോളത്തിലെ വെറുതേയുള്ള നടത്തം പോലെയാകരുത് രചനയും അതിന്റെ പാരായണവും.



★ ★ ★

ഒരു ഋതഫലിതം:- വിവാഹദല്ലാൾ വധുവിന്റെ ഗുണഗണങ്ങൾ എടുത്തുപറഞ്ഞിട്ടും വരനു തൃപ്തിയായില്ല. അപ്പോൾ ദല്ലാൾ വീണ്ടും പറഞ്ഞു:- ''അവളെ വേണ്ടെന്നു വയ്ക്കുന്ന നിങ്ങൾ വലിയ തെററു ചെയ്യുകയാണ്. അവൾക്ക് സംസാരത്തിനു ഒരു ചെറിയ തടസ്സമുണ്ട്.''

''മന്ത്രിമാർ, രാഷ്ട്രീയക്കാർ, വലിയ ഉദ്യോഗസ്ഥന്മാർ ഇവരുടെ സമാനസ്വഭാവമെന്ത്?''

''മൂന്നുകൂട്ടരും 'നാളെ' എന്ന ദിനമുണ്ടെന്നു വിചാരിക്കുന്നില്ല''.

സംസാരത്തിനു തടസ്സമോ? നിങ്ങൾ എന്താണ് ആലോചിപ്പിക്കുന്നത്'' എന്നായി വരൻ. ദല്ലാൾ എല്ലാമറിയുന്നവനെപ്പോലെ വിശദീകരണം നല്കി. ''അവൾക്കു 'വയ്യ' എന്നു പറയാനാവില്ല.''

## വിപുലീകരണകാചം എവിടെ?

എന്റെ കുട്ടിക്കാലത്ത് മോടർ കാറുകൾ തന്നെ ഇല്ലായിരുന്നു. ഒരിക്കൽ ആലപ്പുഴെനിന്നു കൊല്ലത്തേക്കു ഞാൻ പോന്നത് കെട്ടുവള്ളത്തിലായിരുന്നു. മിഡിൽ സ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലയളവിൽ ബോട്ടുകൾ ഉണ്ടായി. ബോട്ടിൽ കയറിയാണ് ഞാൻ കൊല്ലത്തുനിന്ന് എറണാകുളത്തേക്കു പോയിരുന്നത്. എന്റെ മുത്തച്ഛൻ ആദ്യമായി ഓൾഡ്സോമൊ ബൈബൽ എന്ന കാറ് വാങ്ങി ഓടിച്ചപ്പോൾ അദ്ദേഹത്തിന്റെ ധനപരമായ കഴിവു കണ്ടല്ല കാറ് കണ്ടാണ് ഞാൻ വിസ്മയാധീനനായത്. അപ്പോഴൊക്കെ ലോകം വളരെ വലുതായി എനിക്കു തോന്നിയിരുന്നു. അതു സ്വാഭാവികം. തിരുവനന്തപുരത്തു ചാക്കത്തോട്ടിൽനിന്നു വള്ളത്തിൽ കയറി ആഴ്ചകൾ താണ്ടി എറണാകുളത്ത് എത്തിയിരുന്ന ഞാൻ ഇന്നു കാറിൽ നാലുമണിക്കൂർ കൊണ്ട് അവിടെ ചെല്ലുന്നു. അപ്പോൾ ദൂരമെത്ര കുറഞ്ഞു! ഭൂമിയിലെ ഏതു സ്ഥലവും എനിക്കിന്ന് തൊട്ടടുത്താണ്. അങ്ങനെ ഭൂമി വളരെ ചെറുതായിപ്പോയിരിക്കുന്നു എനിക്ക്. ഒരുകാലത്ത് ഇന്ത്യ അനന്തവിസ്തൃതമായ ആകാശംപോലെ. ഇന്നാകട്ടെ അത് ഒരു ബിന്ദുമാത്രം. കവിതയുടെ സാമ്രാജ്യം ഒരുകാലത്ത് ഭൂമിപോലെ വിപുലാകൃതിയുള്ളതായിരുന്നു. മഹാകവികളുടെ കൃതികൾ വായിക്കുന്ന സന്ദർഭത്തിൽ ഉണ്ടാകുന്ന വൈപുല്യത്തിന്റെ ബോധം മാത്രമല്ല ഞാൻ ലക്ഷ്യമാക്കുന്നത്. ഒരു കവിത വായിച്ചാലും അതേ ബോധമുണ്ടാകും. ''കരുണ'' യൊക്കെ പോകട്ടെ. അത് ഒട്ടാകെ ദീർഘതയുള്ള കാവ്യമാണല്ലോ. ജി.ശങ്കരക്കുറുപ്പിന്റെ ''വിശ്വദർശനം'' വായിക്കുക. ഏതാനും വരികൾ മാത്രം അതിലുണ്ട്. പക്ഷേ പാരായണം ജനിപ്പിക്കുന്ന അനുഭൂതി ലോകത്തോളം വിസ്തൃതിയുള്ളത്. ഈ അനുഭവം ഇന്നു മാറിപ്പോയിരിക്കുന്നു. അനന്തമായ അന്തരീക്ഷംപോലെയുള്ള ഇന്ത്യ ഇന്ന് ഒരു ബിന്ദുവായതുപോലെ നവീന കവിത ബിന്ദുവായി മാറിയിരിക്കുന്നു. ഒരു നവീന കാവ്യത്തിന്റെ പാരായണവും വൈപുല്യത്തിന്റെ പ്രതീതി ഉളവാക്കുകയില്ല. അതുകൊണ്ടു കവിത ജനിപ്പിക്കേണ്ട അദ്ഭുത പ്രതീതി നവീന കവിത ജനിപ്പിക്കുന്നില്ല. ബിന്ദുവായതുകൊണ്ട് ഒന്നും കാണാനും ഗ്രഹിക്കാനും വയ്യ. ശ്രീ.കെ.ജയകുമാർ കലാകൗമുദിയിൽ എഴുതിയ 'സന്താപവൃക്ഷം' ഒരു ബിന്ദുവാണ്. അതിന്റെ അകത്ത് എന്തുണ്ടെന്ന് അറിയാൻ എന്റെ നഗ്നനേത്രങ്ങൾക്കു കഴിവില്ല. അദ്ദേഹം തന്നെ മൈക്രസ്കോപ്പ് തരുമോ?

★ ★ ★

ജാതഫലിതങ്ങൾ പലതും എഴുതി. ഒന്നുകൂടെ ആയിക്കൊള്ളട്ടെ. യുവാവും യുവതിയും–നവദമ്പതികൾ–പ്രശസ്തനായ ഗായകന്റെ പാട്ടു കേൾക്കുകയായിരുന്നു. യുവതി പറഞ്ഞു:– ''ഹാ! എന്തൊരു മധുരശബ്ദം!'' അസൂയ ജ്വലിച്ച നവവരൻ അതുകേട്ടു പറഞ്ഞു:– ''അതിലെന്താണ് ഇത്രയ്ക്കു അദ്ഭുതം! ഇതുപോലെയൊരു ശബ്ദം എനിക്കുമുണ്ടായിരുന്നെങ്കിൽ ഞാനും ഇതുപോലെ പാടുമായിരുന്നു.''

ഇവിടെയാണ് പ്രകൃതിയുടെ അനുഗ്രഹമിരിക്കുന്നത്. ചങ്ങമ്പുഴ മരിച്ചപ്പോൾ ജി.ശങ്കരക്കുറുപ്പ് എഴുതി ആ ചരമം ജനിപ്പിച്ച ദുഃഖമാവിഷ്കരിക്കാൻ അദ്ദേഹത്തിന്റെ കൈയിൽ ചങ്ങമ്പുഴയുടെ തൂലികയില്ലല്ലോ എന്ന്. ഇത് വിനയം കലർന്ന പ്രസ്താവമാണെങ്കിലും സത്യവും ഇല്ലാതില്ല. യേശുദാസനെപ്പോലെ പാടാൻ, ചങ്ങമ്പുഴയെപ്പോലെ കവിതയെഴുതാൻ, രവിവർമ്മയെപ്പോലെ ചിത്രം വരയ്ക്കാൻ പ്രകൃതിയുടെ അനുഗ്രഹം വേണം. പാട്ടു കേൾക്കുമ്പോൾ, കവിത് വായിക്കുമ്പോൾ, ചിത്രം കാണുമ്പോൾ, നിസ്സാരമെന്നു തോന്നും. ആ പ്രക്രിയകൾ ഒന്നനുകരിച്ചുനോക്കൂ. അരയന്നത്തെപ്പോലെ കാക്ക പറക്കാൻ ശ്രമിച്ചതിനു സദൃശമാകും ആ യത്നം.

തിരുവനന്തപുരത്തെ ചാലക്കമ്പോളത്തിലൂടെ ഞാൻ പലതവണ നടന്നിട്ടുണ്ട്. കടകൾ തന്നെ കണ്ണിൽപ്പെട്ടില്ല. ഒരുദിവസം ഒരു കടയിൽ അതിസുന്ദരമായ ഒരു ബുദ്ധപ്രതിമ ഞാൻ കണ്ടു. ഞാൻ പെട്ടെന്നു നിന്നു. അതിന്റെ മുൻപിൽ നിന്നു പോകാൻ തോന്നിയില്ല. ഇതുപോലെ Striking ആയി സാഹിത്യസൃഷ്ടിയിൽ എന്തെങ്കിലും വേണം. ചാലക്കമ്പോളത്തിലെ വെറുതെയുള്ള നടത്തം പോലെയാകരുത് രചനയും അതിന്റെ പാരായണവും.

---

(12–ാം പേജിൽ നിന്നും തുടർച്ച)

വത്സരപദ്ധതിയിലെ പല വിഭാവനകളും ഇപ്പോഴും പൂർത്തിയാകാതെ കിടക്കുന്നുണ്ട്. എന്തുകൊണ്ടാണിതു സംഭവിച്ചത്? സംശയമില്ല, നടത്തിപ്പിന്റെ വൈകല്യങ്ങളും അവധാനതയുംകൊണ്ടുതന്നെ. ഇതേ പ്രശ്നമാണു സംവരണവ്യവസ്ഥയിലുമുള്ളത്. ഗാന്ധിജി വിഭാവന ചെയ്ത സംവരണവ്യവസ്ഥ ഇതിനകംതന്നെ പൂർത്തിയാകേണ്ടതായിരുന്നു. എന്നാൽ ഞാനുൾപ്പെടുന്ന രാഷ്ട്രീയക്കാരും മുന്നോക്കവിഭാഗക്കാരും ചേർന്ന് ആ വ്യവസ്ഥ പാലിക്കപ്പെടുന്നതിന് പല തടസ്സങ്ങളുമുണ്ടാക്കി. ഇതിൽ പ്രധാനം, നമ്മുടെയൊക്കെ മനഃസ്ഥിതിയാണ്. ഇന്നും സാമൂഹ്യസമത്വം പറയുന്നതല്ലാതെ മനസ്സുകൊണ്ട് ജാതിചിന്തയില്ലാത്തവർ എത്രപേരുണ്ട്? ഡെൽഹിയിലുള്ള എത്രപേർക്കുണ്ട് ഗാന്ധിജിയുടെ സമഭാവന? വേണ്ട, ഞാനതിലേക്കൊന്നും കടക്കുന്നില്ല.

ചോദ്യം: താങ്കൾക്കുണ്ടോ ആ സമഭാവന?

വി.പി: വി.പി. സിംഗിനെ ആരും നോക്കണ്ട. ഞങ്ങളുയർത്തിയ നിലപാടുകളും പ്രശ്നങ്ങളും നോക്കിയാൽ മതി. അതിൽ സത്യമുണ്ടോ, ആത്മാർത്ഥതയുണ്ടോ എന്നതാണു വിഷയം. നോക്കൂ, നമ്മുടെ വ്യവസ്ഥിതിയുടെ പ്രധാന വൈകല്യം, നമ്മൾ എല്ലായ്പോഴും വ്യക്തികളെ അച്ചുതണ്ടാക്കി ചിന്തിക്കുന്നു എന്നതാണ്. പ്രശ്നങ്ങളാണ് അച്ചുതണ്ടാവേണ്ടത്. ഞങ്ങളുയർത്തിയ സാമൂഹ്യപ്രശ്നം ഇന്ന് ഇന്ത്യൻ രാഷ്ട്രീയത്തിന്റെ മുഖ്യ അച്ചുതണ്ടായിരിക്കുന്നു. ഇതിനെ എതിർക്കുന്നവർ പോലും ഇപ്പോൾ അന്ത്യോദയാപരിപാടികളും പിന്നോക്കപ്രീണനവും നടത്താനുള്ള ശ്രമത്തിലല്ലേ? വി.പി. സിംഗിന്റെ പിന്നോക്കപ്രേമം വ്യാജമാണെങ്കിൽ, എന്തുകൊണ്ടിവരുടെ പ്രേമത്തെയും അങ്ങനെ കണ്ടുകൂടാ? എന്നെ ആർക്കും ആക്രമിക്കാം. വിമർശിക്കാം. പക്ഷേ, എന്റെ നിലപാടുകൾ നോക്കി ആക്രമിക്കാൻ പഠിക്കട്ടെ. അതല്ലേ, ആരോഗ്യകരമായ രാഷ്ട്രീയം?

ചോദ്യം: ചുരുക്കത്തിൽ, ഇപ്പോഴത്തെ കോടതിവിധിമൂലം താങ്കൾ സന്തുഷ്ടനാണെന്നർത്ഥം?

വി.പി: വളരെ സന്തുഷ്ടൻ. എന്റെ നിലപാട് സത്യസന്ധമാണെന്നതിനുള്ള സർട്ടിഫിക്കറ്റാണീ വിധി. ഒരർത്ഥത്തിൽ എന്റെ ജീവിതം സഫലമായി. ആത്മഹർഷത്തോടെ എനിക്കു മരിക്കാം.



മോഹൻലാലും വേണുവും—സൂര്യഗായത്രി

# സൂര്യഗായത്രി

സൂര്യഗായത്രിയിൽ സുകുമാരിയുടെ അതിമനോഹരമായ ഒരു കാമിയോ റോൾ ഉണ്ട്. ഒരു ബ്രാഹ്മണസ്ത്രീ—പാട്ടി—യായി കഥയും കഥാന്തരീക്ഷവുമായി ചേർന്നുനില്ക്കുന്ന കഥാപാത്രം. നൂററുക്കണക്കിനുള്ള വേഷങ്ങളിൽ, അസാധാരണ ഭാവപ്രകാശനപ്രാപ്തിയുള്ള ആ നടി വന്നിട്ടുണ്ടെങ്കിലും ഈ വേഷത്തിന്, അവർ നല്കുന്ന തെളിമ മറക്കാനാവില്ല. ഇതിവൃത്തത്തിൽ തുലോം അപ്രധാനമായ പങ്കേ നിർവഹിക്കുന്നുള്ളൂ ഈ കഥാപാത്രമെങ്കിലും, സുകുമാരി, പാട്ടിയെ ഈ ചിത്രത്തിലെ ഏററവും നല്ല കഥാപാത്രമാക്കി മാററിയിരിക്കുന്നു.

അതുപോലെ നാം ഇഷ്ടപ്പെട്ടു പോകുന്ന കഥാപാത്രമാണ് മോഹൻലാലിന്റെ ബാലു. കൊത്തിമിനുക്കിയെടുത്ത കഥാപാത്രമായതുകൊണ്ടല്ല ബാലുവിനെ നാം ഇഷ്ടപ്പെടുന്നത്. ഏതിനും ഒരു തഞ്ചമുണ്ടല്ലോ. അഭിനയത്തിലും ഉണ്ട് ആ തഞ്ചം. മോഹൻലാലിന്റെ പ്രത്യേകതതന്നെ; ആ തഞ്ചം അല്ലെങ്കിൽ അനായാസതയാണ്. ഈ കഥാപാത്രത്തെ ആ നടനും ഇഷ്ടമായിക്കാണണം. അതുകൊണ്ടുകൂടിയാണ് ബാലുവിലൂടെ ചിത്രത്തിൽ നിറഞ്ഞുനില്ക്കുന്ന മോഹൻലാൽ മനസ്സറിഞ്ഞ് അഭിനയിച്ചിരിക്കുന്നത്. പ്രായമായ ഒരു മകന്റെ അച്ഛനാകാനുള്ള വയസ്സൊന്നും തോന്നുകില്ലെങ്കിലും, അച്ഛനും മകനുമായ ബാലുവും രാജുവും തമ്മിലുള്ള സ്നേഹത്തിന്റെയും വാത്സല്യത്തിന്റെയും ആഴം, പ്രസാദമെങ്കിലും വിഷാദത്തിന്റെ ഇഴകൾ വിളക്കിച്ചേർത്ത് ഹൃദയാപഹാരിയാക്കാൻ മോഹൻലാലിന് സാധിച്ചിരിക്കുന്നു. ഒരുതരം ഇന്നസെൻസുള്ള ഭാവപ്രകാശനമാണ് മോഹൻലാലിന്റേത്. ക്രൂരനായൊരു കൊലയാളിയായി അഭിനയിക്കുമ്പോൾപ്പോലും ആ കൊച്ചുകണ്ണുകളിൽ തിരയിടുന്ന കുസൃതിയും മൂക്കും ചുണ്ടും ചേർത്തുള്ള ചിരിയും ആ നടനെ വ്യത്യസ്തനാക്കുന്നു. പല കഥാപാത്രങ്ങളെയും രക്ഷിച്ചിട്ടുള്ളതുപോലെ ബാലുവിനെയും മോഹൻലാൽ രക്ഷിക്കുന്നു.

റാഗിംഗിൽ രാജു കൊല്ലപ്പെടുന്നതുവരെയുള്ള ചിത്രം ശരാശരിയിൽനിന്നും ഉയർന്നുനില്ക്കാനുള്ള പ്രധാന കാരണം, പ്രമേയത്തിന്റെ സുഭഗതയാണ്. മലയാളിബ്രാഹ്മണരുടെ വൃത്തിയും വെട്ടവും കഥാസന്ദർഭങ്ങളുടെ ഔചിത്യപൂർവമായ മേളനവും ചിത്രത്തിന് അനാർഭാടമായ ചാരുത നല്കുന്നുണ്ട്. മരിച്ചുപോയ ഭാര്യയെക്കുറിച്ചുള്ള ഓർമ്മകൾ ബാലുവിന്റെ ജീവിതത്തിന്റെ പശ്ചാത്തലത്തിൽ ഒരു വിഷാദഗാനംപോലെ മന്ദമായി സ്പന്ദിച്ചു നില്ക്കുന്നത് അത്യന്തം അവധാനതയോടെയാണ് ചിത്രീകരിച്ചിരിക്കുന്നത്. എന്നാൽ റാഗിംഗ് സംഭവത്തോടെ, കഥ ചരടിൽനിന്നും തെറിച്ച പമ്പരംപോലെയായി. മോഹൻലാലിന്റെ ചിരപരിചിതമായ പ്രതികാരദാഹിയായ നായകവേഷം ബാലുവിന്റെ തലയിൽ കെട്ടിവയ്ക്കാൻ തിരക്കഥാകൃത്തായ ജോൺ പോൾ നടത്തുന്ന ശ്രമം അപഹാസ്യമാംവിധം തരംതാണുപോയി. രാജുവിനെക്കൊന്ന നാലുപേരെ തിരക്കി ബാലു നടക്കുന്നതും, അവരിൽ ഓരോരുത്തരെയായി അടിച്ച് ചമ്മന്തിയാക്കിക്കൊണ്ടിടുന്നതും, അവസാനം മകനെ ഓർത്ത് അവരെ നല്ലനടപ്പുജാമൃത്തിലിറക്കുന്നതും പ്രധാന പ്രമേയത്തിലേററ പുഴുക്കുത്താണ്. ഇത്തരം ക്രൂരനടപടികൾക്കൊന്നും ഈ കഥയിൽ സ്പേസില്ലായെന്നതാണ് സത്യം. ആ വിധത്തിലാണ് തുടക്കംമുതല്ക്കേ പ്രമേയം വികസിക്കുന്നത്. പൊടുന്നനെ ഒരു വിരാമചിഹ്നം. പിന്നീട് പുതിയ കുറെ സംഭവങ്ങൾ. ഒരുപാടു കഥകളും തിരക്കഥകളുമെഴുതി കൈത്തഴക്കമേറിയ ജോൺ പോൾ ഇങ്ങനെയൊരു ആഭാസ നാടകം എഴുതിച്ചേർക്കാനുള്ള പ്രേരണ, പ്രദർശനശാലകൾ നിറയ്ക്കാൻ ചെപ്പടിവിദ്യകൾ കൂടിയേ തീരുവെന്ന തോന്നലായിരിക്കണം. ഈ ചിത്രത്തിന്റെ സമഗ്രതയെ ഭഞ്ജിക്കുന്നതായിപ്പോയി പക്ഷെ, ഈ കുത്തിനിറയ്ക്കൽ. മറിച്ചായിരുന്നുവെങ്കിലോ? അച്ഛനും മകനും തമ്മിലുള്ള ബന്ധത്തെ ഭാവബന്ധുരമായി വികസിപ്പിച്ച് അതിനു യുക്തിപൂർണ്ണമായ ഒരു പരിണതി കണ്ടെത്താനുള്ള കൗശലം ജോൺ പോൾ പ്രദർശിപ്പിച്ചിരുന്നുവെങ്കിൽ, നല്ലൊരു ചിത്രമായില്ലെങ്കിലും ശരാശരിയിൽനിന്നും ഉയർന്നു നില്ക്കുമായിരുന്നു സൂര്യഗായത്രി.

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.